സാക്ഷിയായി മരിച്ച അന്ത്യോഖ്യായിലെ മേല്പട്ടക്കാരനായിരുന്ന വി. ഇഗ്നാത്തിയോസാണ്. ഇദ്ദേഹം അന്ത്യോഖ്യാ സിംഹാസനത്തിൽ വി. പത്രോസ് വാഴിച്ച എവോദിയോസിൻെറ അടുത്ത പിൻഗാമിയായിരുന്നു. സ്മിർണാക്കാർക്ക് അയച്ച ലേഖനത്തിൽ വി. ഇഗ്നാത്തിയോസ് പറയുന്നു: "എവിടെയാണൊ യേശുക്രിസ്തു, അവിടെ കത്തോലിക്കാസഭയുണ്ട്." (Ep· ad Smyr 21. 3·)

നിക്യസുന്നഹദോസിൽ സഭയ്ക്കു നാലു ലക്ഷണങ്ങൾ പറയുകയിൽ Catholic എന്ന ലക്ഷണങ്ങളും ഉൾപ്പെടുത്തി. "കാതോലികവും (Catholic), ശ്ലൈഹീകവും, ഏകവും, വിശുദ്ധവുമായ സഭയിലും ഞങ്ങൾ വിശ്വസിക്കുന്നു". ഈ നാല് ലക്ഷണങ്ങളോടുകൂടിയ സഭ റോമാ മേല്പട്ടക്കാരൻെറ പരമാധ്യക്ഷത്തിലിരുന്ന സഭയാണ്. ഈ സഭയ്ക്കു മാത്രമാണ് കത്തോലിക്കാ അഥവാ സാർവ്വത്രികം എന്ന നാമം സാക്ഷാൽ യോജിക്കുന്നത്. ഇതിൽനിന്ന് ഓരോരോ കാലത്ത് മററു സഭകൾ പിരിഞ്ഞ് വിഭിന്ന സഭകളുണ്ടായി. റോമ്മാ മേല്പട്ടക്കാരൻെറ പരമാധ്യക്ഷത്തിലിരിക്കുന്ന സഭ കത്തോലിക്കാസഭ എന്ന പേരിൽ ഇക്കാലത്തും അറിയപ്പെടുന്നു

325-ൽ കൂടിയ നിഖ്യാസുന്നഹദോസിൽ ഇന്ത്യയിലെ മാർ യോഹന്നാൻ സംബന്ധിക്കയും സുന്നഹദോസ് നിശ്ചയങ്ങൾക്ക മാർപ്പാപ്പായുടെ പ്രതിനിധികൾ ഒപ്പുവച്ചശേഷം മററു പിതാക്കന്മാരോടുകൂടെ ഇന്ത്യയിലെ മാർ യോഹന്നാനും ഒപ്പുവയ്ക്കുകയും ചെയ്തതിനാൽ മാർ യോഹന്നാൻ പ്രതിനിധീകരിക്കുന്ന ഇന്ത്യൻ ക്രിസ്ത്യാനികൾ മാർപ്പാപ്പായുടെ ഐക്യത്തിലുള്ള കത്തോലിക്കർ ആയിരുന്നുവെന്നു മനസ്സിലാക്കാം.

സിറിയൻ കുടിയേററം നടന്നത് 345-ലാണ്. അതായത് നിഖ്യാ സുന്നഹദോസ് കഴിഞ്ഞ് ഇരുപതു കൊല്ലങ്ങൾക്ക ശേഷം. കുടിയേററം നടന്ന 345 ന് അകമായി നിഖ്യാ സുന്നഹദോസ് അല്ലാതെ മററു യാതൊരുസുന്നഹദോസും നടന്നിട്ടില്ല. കുടിയേററക്കാലത്തു കത്തോലിക്കാ സഭയ്ക്കു പുറമേ, മിശിഹായുടെ ദൈവത്വത്തെ നിഷേധിക്കയാൽ നിഖ്യ സുന്നഹദോസിൽ വച്ച് ശാപമേററ അറിയോസിൻെറ കക്ഷി മാത്രമേ ക്രൈസ്തവ ലോകത്തിൽ ഉണ്ടായിരുന്നുള്ളു. അറിയോസ് കക്ഷി കേരളത്തിൽ കുടിയേറിയതായി ചരിത്രരേഖ ഒന്നുംതന്നെ ഇല്ലാത്തതിനാൽ കുടിയേറിയ നമ്മുടെ പൂർവികന്മാർ കത്തോലിക്കരായിരുന്നുവെന്നു മനസ്സിലാക്കരുതോ?

451-ൽ 630 പിതാക്കന്മാർ ചേർന്നു നടത്തിയ നാലാമത്തെ പൊതു സുന്നഹദോസായ കൽക്കദൊൻ സുന്നഹദോസിൽ വച്ച് ഏകസ്വഭാവവാദികളായ എവുത്തിക്കാസിനെയും ദീയസ്കോറോസിനേയും കത്തോലിക്കാസഭയിൽനിന്ന് ശപിച്ചു തള്ളുകയുണ്ടായി. ഈ സുന്നഹദോസ് നിശ്ചയത്തിനു അന്നത്തെ അന്ത്യോക്യാ പാത്രിയർക്കീസായ മാക്സിമോസ് ഒപ്പുവച്ചിട്ടുണ്ട്. കൽക്കദൊൻ സുന്നഹദോസിൽ



വച്ച് ശാപമേററ എവുത്തിക്കാസിനെയും ദീയസ്കോറോസിനേയും അനുകൂലിച്ചവർക്ക ഏകസ്വഭാവവാദികൾ എന്നു പേരുണ്ടായി. ഏകസ്വഭാവവാദികൾ കാലക്രമം കൊണ്ട് പല വകുപ്പുകാരായി തിരിഞ്ഞു

എ. ഡി. 543 മുതൽ 578 വരെ ഏകസ്വഭാവവാദികളുടെ എദേസായിലെ മെത്രാനായിരുന്ന മാർ യാക്കോബ് ബുർദാന അനേക വിഭാഗമായി ഭിന്നിച്ചുനിന്നിരുന്ന ഏകസ്വഭാവവാദികളെയെല്ലാം യോജിപ്പിച്ച് സഭാ സംബന്ധമായ ഒരു സംഘടന രൂപീകരിച്ചു. അവരുടെ ഐക്യം ദൃഢതരമാക്കുന്നതിനുവേണ്ടി എൺപതിനായിരത്തോളം പേർക്ക് ഇദ്ദേഹം പട്ടംകൊടുത്തതായി പറയപ്പെടുന്നു. ഇവരിൽ 89 മെത്രാന്മാരും രണ്ടു പാത്രിയർക്കീസന്മാരും ഉൾപ്പെടുന്നു. ഇദ്ദേഹത്തിൻെറ കാലംതൊട്ടുകൂടി ഏകസ്വഭാവവാദികൾ യാക്കോബായക്കാർ എന്നു സ്വയം സംബോധനചെയ്തു തുടങ്ങി. അഞ്ചാം തുബ്ദേനിൽ "സത്യവിശ്വാസത്തെ നിലനിറുത്തിയ നീതിമാനും പരിശുദ്ധനുമായ ഞങ്ങളുടെ ബാവാ മാർ യാക്കോബ് ബുർദാനായെയും ഞങ്ങൾ ഓർക്കുന്നു എന്നു യാക്കോബായക്കാർ ചൊല്ലുന്നതു ഇദ്ദേഹത്തിൻെറ പേരാണ്. യാക്കോബ് ബുർദാനായുടെ കാലത്തു വി. പത്രോസ് സ്ഥാപിച്ചിരുന്ന അന്ത്യോഖ്യാ സിംഹാസനത്തിൽ എവുഫ്രോസിയൂസും അദ്ദേഹത്തിൻെറ കാലശേഷം എവുഗ്രോസിയൂസും പാത്രിയർക്കീസന്മാരായി വാണിരുന്നു. അവർ കൽക്കദോനിയാ നിശ്ചയങ്ങൾ സ്വീകരിച്ചിരുന്നവരും റോമാ സിംഹാസനത്തിൻെറ ഐക്യത്തിൽ നിന്നിരുന്നവരുമായിരുന്നു. തന്നിമിത്തം യാക്കോബ് ബുർദാനാ അന്ത്യോഖ്യയിൽനിന്ന് വളരെ ദൂരെ സ്ഥിതിചെയ്യുന്ന മർദീൻ എന്ന സ്ഥലത്ത് സേർജിയൂസ് എന്ന ഒരു വൈദികനെ മെത്രാനായി അഭിഷേകം ചെയ്കയും അന്ത്യോഖ്യാ പാത്രിയർക്കീസ് എന്ന സ്ഥാനപ്പേര് അദ്ദേഹത്തിനു നൽകുകയും ചെയ്തു. സെർജിയൂസിൻെറ മരണശേഷം ഈജിപ്റ്റുകാരൻ പൗലോസിനെ പാത്രിയർക്കീസായി വാഴിച്ചു. പത്രോസ് അന്ത്യോഖ്യായിൽ സ്ഥാപിച്ച സിംഹാസനത്തിൽ യഥാർത്ഥ പാത്രിയർക്കീസ് വാണുകൊണ്ടിരുന്നപ്പോൾ വിദൂരസ്ഥമായ മെസൊപ്പൊട്ടേമിയായിൽ യാക്കോബ് ബുർദാന വാഴിച്ച പാത്രിയർക്കീസിനു പത്രോസിൻെറ അന്ത്യോഖ്യാ സിംഹാസനവുമായി യാതൊരു ബന്ധവുമില്ലെന്നു മാത്രമല്ല, മർദീനിലെ സിംഹാസനം അനധികൃതമായി സ്ഥാപിക്കപ്പെട്ടതുമാണ്. ചുരുക്കിപ്പറഞ്ഞാൽ മിശിഹാ സ്ഥാപിച്ച ഏക സത്യസഭയുടെ ശാപമേററും 451-ൽ കൂടിയ കൽക്കദൻ സുന്നഹദോസിൽ വച്ച് പൊട്ടിച്ചിതറിയതും യാക്കോബ് ബുർദാന എന്ന മേല്പട്ടക്കാരൻ പുനർജീവിപ്പിച്ച് അനധികൃതമായി ഒരു പാത്രിയർക്കീസ് സ്ഥാനം നൽകി പരിപോഷിപ്പിച്ചതുമായ ഒരു സഭയത്രെ യാക്കോബായസഭ. "എന്നിൽ വസിക്കാത്തവനെ ഒരു കൊമ്പുപോലെ പുറത്തു കളഞ്ഞിട്ട് അവൻ ഉണങ്ങിപ്പോകുന്നു" എന്നുള്ള കർത്താവിൻെറ കല്പന അനുസരിച്ച് യാക്കോബായ സഭ ഉ

ങ്ങിവരണ്ടു പോകയല്ലേ ചെയ്യുന്നതു്. യാക്കോബ് ബുർദാന 89 മെത്രാന്മാർക്കു് ആറാം നൂററാണ്ടിൽ പട്ടം കൊടുത്തതായി വായിക്കുന്നു. 1957-ൽ ലോകത്തിൽ ആകെ യാക്കോബായ സഭയിലുള്ള മെത്രാന്മാരുടേയും പാത്രിക്കീസ് ബാവായുടേയും ഉൾപ്പെടെയുള്ള പടം പല പള്ളികളിലും വീടുകളിലും വച്ചിട്ടുണ്ടല്ലോ. അതിൽ പതിനാറു മെത്രാന്മാർ മാത്രമേ കാണുന്നുള്ളു. യാക്കോബ് ബുർദാന 89 മെത്രാന്മാരോടുകൂടെ ആറാം നൂററാണ്ടിൽ യാക്കോബായ സഭ ആരംഭിച്ചിട്ടു് ഇരുപതാം നൂററാണ്ടിൽ മെത്രാന്മാരുടെ സംഖ്യ 16 ആയതു കാണുമ്പോൾ, ഇതു് ഉണങ്ങി വരണ്ടു പോകുന്നതായിട്ടല്ലേ കാണുന്നതു്.

കത്തോലിക്കാസഭ ഏഷ്യ, യൂറോപ്പ്, ആഫ്രിക്ക, അമേരിക്ക, ആസ്ത്രേലിയ എന്നീ എല്ലാ ഭൂഖണ്ഡങ്ങളിലും വ്യാപിച്ചു കിടക്കുമ്പോൾ, അതിലെ ജനസംഖ്യ അൻപതുകോടി അതായതു് അയ്യായിരം ലക്ഷം ആയിരിക്കുമ്പോൾ, യാക്കോബായ സഭാംഗങ്ങൾ ലോകത്തിൽ ഏഷ്യയിലെ ഇന്ത്യയുടെ തെക്കേക്കോണിലെ കൊച്ചു കേരളത്തിൽ കണ്ണററ മുതൽ കുന്നംകുളം വരെ അഞ്ചുലക്ഷവും ശീമയിലും ഇന്ത്യയുടെ ഇതര ഭാഗങ്ങളിലുമായി അഞ്ചുലക്ഷവും ഉൾപ്പെടെ പത്തു ലക്ഷം മാത്രമാണെന്നുംകൂടി അറിയുന്ന ഒരുവനു് ഇതു് സാർവ്വത്രികസഭയല്ലെന്നുകൂടി മനസ്സിലാക്കാൻ കഴിവില്ലേ. ലോകത്തെ രക്ഷിപ്പാൻ വന്ന ദൈവപുത്രന്റെ സഭ ലോകവ്യാപകം തന്നെ ആയിരിക്കും. ആറാം നൂററാണ്ടിൽ ജീവിച്ചിരുന്ന യാക്കോബ് ബുർദാനായിൽ നിന്നാണു് ഏകസ്വഭാവവാദികൾക്കു് യാക്കോബായക്കാർ എന്ന പേരു ലഭിച്ചതെന്നു പതിമൂന്നാംനൂററാണ്ടിൽ ജീവിച്ചിരുന്ന ബാർ എബ്രായ സമ്മതിച്ചു പറയുന്നുണ്ടു്. ഇപ്പോഴത്തെ കാതോലിക്കാബാവാ മാർ ബസേലിയോസ് തിരുമനസ്സുകൊണ്ടു് സമുദായക്കേസിൽ മൊഴികൊടുക്കയിൽ ഇക്കാര്യം സംബന്ധിച്ചു് ഇപ്രകാരം പറയുന്നു. "കൽക്കദോനിയാ സുന്നഹദോസിലെ വിശ്വാസനിശ്ചയത്തെ അംഗീകരിച്ചവർ ഒരു കൂട്ടായും അതിനു മുമ്പുള്ള മൂന്നു സുന്നഹദോസിലെ നിശ്ചയങ്ങളെ വിശ്വസിച്ചവർ വേറൊരു കൂട്ടായും ഇങ്ങനെ രണ്ടു ഭാഗമായിട്ടാണു് കൽക്കദോനിയാ സുന്നഹദോസിനു ശേഷം ഏകസഭ പിരിഞ്ഞതു്. ആദ്യത്തെ മൂന്നു സുന്നഹദോസിലെ നിശ്ചയങ്ങളെ മാത്രം അംഗീകരിച്ചവർക്കാണു പിന്നീടു് അതായതു് യാക്കോബ് ബുർദാനായുടെ കാലം മുതൽ യാക്കോബായക്കാർ എന്നു പേരു കിട്ടിയതു്. പേപ്പർബുക്കു് 118 തുലാം 11.

സമുദായക്കേസിൽ ബാവാകക്ഷിയുടെ ഭാഗത്തുനിന്നും ഹൈക്കോടതിയിൽ വാദിച്ച മി. ബ്രാഡൽ സായിപ്പു് യാക്കോബായ സഭയുടെ ഉത്ഭവത്തെപ്പററി ഇപ്രകാരം പ്രസ്താവിക്കുന്നു. "ഏകസ്വഭാവക്കാരെ പീഡിപ്പിച്ചകാലത്തു് (ജസ്റ്റീനി ചക്രവത്തിയുടെ കാലം) ചക്രവത്തിനിയുടെ സഹായം മൂലം യാക്കോബ് ബുർദാനായുടെ പ്രവൃത്തനങ്ങൾക്കു് സൗകര്യമുണ്ടായി. അദ്ദേഹത്തെ കുസ്തൻതീനോസ്പോ



ലീസിൽ വച്ചു് പഴയ സുറിയാനി മെത്രാന്മാർ വാഴിച്ചു. അദ്ദേഹം തിരിച്ചുവന്നു് രണ്ടു പാത്രിക്കീസന്മാരെയും അനേകം മെത്രാന്മാരെയും അസംഖ്യം പട്ടക്കാരെയും വാഴിച്ചു. അദ്ദേഹത്തിൽ നിന്നാണു് യാക്കോബായ സഭ എന്ന പേരു സിദ്ധിച്ചതു്. യാക്കോബായ സഭ ഇങ്ങനെ ആറാം നൂററാണ്ടിലാണു് ആദ്യമായി അറിയപ്പെടുന്നതു്. ഒന്നാമത്തെ മപ്രിയാനായെ നിയമിച്ചതു് എ.ഡി. 550-ൽ ആദ്യമായി യാക്കോബ് ബുർദാനായാണു്. പേപ്പർബുക്കു് 121 ചിങ്ങം 23.

കൽക്കദോൻസുന്നഹദോസിൽവച്ചു് ശാപമേററ ഏകസ്വഭാവവാദികളെ ആറാം നൂററാണ്ടിൽ യാക്കോബ് ബുർദാന സംഘടിപ്പിച്ചതിന്റെ ഫലമായിട്ടുളവായതാണു് യാക്കോബായസഭയെന്നു് കാതോലിക്കാബാവായുടെ മൊഴിയിൽനിന്നും ബ്രാഡൽ സായിപ്പിന്റെ വാദത്തിൽ നിന്നും മനസ്സിലാകുന്നുണ്ടല്ലോ. ആറാം നൂററാണ്ടിൽ ഉത്ഭവിച്ച ഒരു സഭയിലെ അംഗങ്ങൾ നാലാം നൂററാണ്ടിൽ കുടിയേറുക സാദ്ധ്യമല്ല. അങ്ങനെയിരിക്കെ കുടിയേറിയ ക്നാനായക്കാർ യാക്കോബായക്കാർ അല്ലായിരുന്നു എന്നും മിശിഹായുടെ ഏക സഭയിലെ അംഗങ്ങളായ കത്തോലിക്കരായിരുന്നു എന്നും നമുക്കു മനസ്സിലാക്കാം.

യാക്കോബായ ക്നാനായ പള്ളികളിൽ കോട്ടയംവലിയപള്ളി കഴിഞ്ഞാൽ പഴക്കംകൂടിയ പള്ളിയായ കല്ലിശ്ശേരിപ്പള്ളിയുടെ സ്ഥാപനം 1580-ഉം അതിന്റെ സ്ഥാപകൻ 1568 മുതൽ 1597 വരെ മലങ്കരസഭ ഭരിച്ചിരുന്ന മാർ അബ്രാഹം മെത്രാനുമാണെന്നു് ചരിത്രം സാക്ഷിക്കുന്നു. ഇന്നു തെക്കുകാരുടെ ക്നാനായ പള്ളികളൊക്കെയും കല്ലിശ്ശേരിപ്പള്ളിയിൽനിന്നും പിരിഞ്ഞിട്ടുള്ളതാണു്. കല്ലിശ്ശേരിപ്പള്ളിയുടെ സ്ഥാപനകാലത്തു് റാന്നി, ചെങ്ങന്നൂർ(?), ഇരവിപേരൂർ, കുമ്പഴ(?), തുരുത്തിക്കാട്ടു്, മാന്നാർ ഇടത്വാ, തെക്കേലി(?), കോട്ടൂർ(?), തിരുവൻവണ്ടൂർ, മഴുക്കീർ, ഓതറ എന്നീ സ്ഥലങ്ങളിൽ ഇന്നു കാണുന്ന യാക്കോബായ ക്നാനായ പള്ളികളൊന്നും ഉണ്ടായിരുന്നില്ല. ആ പ്രദേശങ്ങളിൽ ഇന്നു കുടി പാർക്കുന്നവരുടെ പൂർവികന്മാരായ ക്നാനായക്കാർ കല്ലിശ്ശേരിപ്പള്ളിയിടവകക്കാരായിരുന്നു എന്നതു് വാസ്തവമത്രെ. അവരുടെ ഒന്നാമത്തെ ഇടവകപ്പള്ളി കല്ലിശ്ശേരിപ്പള്ളിയും അവരുടെ മെത്രാൻ അബ്രാഹം മെത്രാനുമായിരുന്നു. കല്ലിശ്ശേരിപ്പള്ളിയുടെ സ്ഥാപകനായ അബ്രാഹം മെത്രാൻ ഏതു സഭയിലുൾപ്പെട്ടവനായിരുന്നുവോ ആ സഭയിലുൾപ്പെട്ടവരായിരുന്നു നമ്മുടെ പൂർവികന്മാരും എന്നു് ന്യായമായി അനുമാനിക്കാം.

ക്രിസ്ത്വാബ്ദം 1568—1597 വരെയുള്ള 29 വർഷക്കാലം മലങ്കരയിലെ ക്രൈസ്തവരെ ഭരിച്ചിരുന്ന മാർ അബ്രാഹം മെത്രാൻ ഒരു കത്തോലിക്കാ മെത്രാനായിരുന്നു എന്നു് നിരവധി ചരിത്രരേഖകൾ തെളിയിക്കുന്നുണ്ടു്.

1578-ൽ കൊച്ചി മഹാരാജാവു തിരുമനസ്സുകൊണ്ടു് മാർ അബ്രഹാം മെത്രാനെപ്പററി റോമാ മാർപ്പാപ്പാ തിരുമനസ്സിലേക്കു എഴുതു

എഴുതുകയുണ്ടായി. പോർട്ടുഗീസുകാർ മാർ അബ്രാഹംമെത്രാനെ പല വിധത്തിൽ ഉപദ്രവിക്കുന്നു, എന്നായിരുന്നു മഹാരാജാവിന്റെ കത്തിൽ എഴുതിയിരുന്നതു്. പ്രസ്തുത കത്തു് ലഭിച്ച ഉടനെ മാർപ്പാപ്പാ ഗോവാ മെത്രാപ്പോലീത്തായ്ക്കും പോർട്ടുഗീസുരാജാവിനും കല്പനകൾ അയയ്ക്കുകയുണ്ടായി. നമ്മുടെ ബഹുമാന്യ സഹോദരനായ അങ്കമാലി മെത്രാപ്പോലീത്തായോടു് (മാർ അബ്രഹാം മെത്രാൻ) ഭൂതദയയോടും സ്നേഹത്തോടും വർത്തിക്കണമെന്നായിരുന്നു പ്രസ്തുത കല്പനയിൽ എഴുതിയിരുന്നതു്. മാർ അബ്രാഹം, മാർപ്പാപ്പായുടെ കീഴിലുള്ള ഒരു മെത്രാനായിരുന്നുവെന്ന വാസ്തവമത്രെ കൊച്ചീമഹാരാജാവിന്റെ കത്തും മാർപ്പാപ്പായുടെ കല്പനയും തെളിയിക്കുന്നതു്.

1579-ൽ മാർ അബ്രാഹംമെത്രാൻ മാർപ്പാപ്പാ തിരുമേനിയിൽനിന്നു "പാലുവസ്ത്രം" അഭ്യർത്ഥിച്ചുകൊണ്ടുള്ള ഒരു കത്തു് അർപ്പിക്കയുണ്ടായി. ഒരു അകത്തോലിക്കാ മെത്രാൻ പാലുവസ്ത്രത്തിനുവേണ്ടി റോമിലേക്കു് അഭ്യർത്ഥിക്കയില്ലെന്നുള്ളതു നിസ്സംശയമാണു്. ആകയാൽ മാർ അബ്രഹാം ഒരു കത്തോലിക്കാമെത്രാനാണെന്ന വസ്തുത തെളിയിക്കുവാൻ ഇതു സഹായിക്കുന്നു.

1584-ൽ ജോർജ്ജു് അർക്കദിയാക്കോനെ പാത്രിയർക്കീസിന്റെ സമ്മതത്തോടെ പാലിയൂരെ മെത്രാൻസ്ഥാനീയനും കോ അഡ്ജുട്ടറുമായി താൻ നിയമിച്ചിരിക്കുന്നതായി മാർ അബ്രഹാം മെത്രാൻ മാർപ്പാപ്പായിക്കു് എഴുതി അയയ്ക്കുകയുണ്ടായി. ഒരു കത്തോലിക്കമെത്രാനല്ലായിരുന്നു എങ്കിൽ മാർ അബ്രഹാം ഇപ്രകാരം മാർപ്പാപ്പായിക്കു് എഴുതി അയയ്ക്കുമായിരുന്നില്ല.

1586-ൽ കൊടുങ്ങല്ലൂർ അതിരൂപതയ്ക്കായി പൂർണ്ണ ദണ്ഡവിമോചനം നൽകുന്നതിനു പതിമൂന്നാം ഗ്രീഗോറിയോസു് മാർപാപ്പായോടു് മാർ അബ്രഹാംമെത്രാൻ അഭ്യർത്ഥിക്കയും അതനുസരിച്ചു് മാർപാപ്പാ പൂർണ്ണ ദണ്ഡവിമോചനം നൽകുകയും ചെയ്തു. മാർപാപ്പായുടെ കീഴിലുള്ള ഒരു കത്തോലിക്കമെത്രാനായിരുന്നു മാർ അബ്രാഹം എന്ന വാസ്തവമത്രെ ഇതും തെളിയിക്കുന്നതു്.

1568—1597 വരെ കേരളത്തിലെ ക്രൈസ്തവരെ ഭരിച്ചിരുന്ന മാർ അബ്രഹാം മെത്രാൻ ഒരു കത്തോലിക്കാ മെത്രാനായിരുന്നു എന്നു മേൽ പറഞ്ഞ കാരണങ്ങളാൽ തെളിയുന്നു. മാർ അബ്രഹാം മെത്രാൻ കത്തോലിക്കമെത്രാനായിരിക്കെ അദ്ദേഹം സ്ഥാപിച്ച കല്ലിശ്ശേരിപ്പള്ളി അന്നു കത്തോലിക്കപ്പള്ളിയും അന്നു് ആ പള്ളിയിൽ കൂടി നടന്നിരുന്ന നമ്മുടെ പൂർവ്വികന്മാർ കത്തോലിക്കരുമായിരുന്നു എന്നുള്ളതത്രെ വാസ്തവം.

മാർത്തോമ്മാസഭയിൽനിന്നും പിരിഞ്ഞു് സെന്റു് തോമസു് ഇവാൻജലിക്കൽ ചർച്ചു് ഓഫ് ഇന്ത്യ എന്ന സഭ, തിരുവല്ലായിൽ വച്ചു് 1961 ജനുവരി 26-ാംനു രൂപമെടുത്തപ്പോൾ അതുസംബന്ധിച്ച മാർത്തോമ്മാ വലിയമെത്രാപ്പോലീത്താ 1961 ഫെബ്രുവരി 17-ാംനു മനോരമയിൽ പ്രസിദ്ധപ്പെടുത്തിയ കല്പനയിൽ, "മലങ്കരസഭ പതി



നേഴാംനൂറ്റാണ്ടിൽ റോമാസഭയിൽനിന്നു മാറി സ്വതന്ത്ര സഭയായി നിൽക്കേണ്ടിവന്നപ്പോഴും പന്ത്രണ്ടു് അച്ചന്മാർ ചേർന്നു് മാർത്തോമ്മാ ഒന്നാമനെ സ്ഥാനത്താക്കി" എന്നു പറയുന്നു. ഈ കല്പനകൊണ്ടു മലങ്കരയിലെ ക്രിസ്ത്യാനികൾ പതിനേഴാംനൂറ്റാണ്ടുവരെ റോമാക്കാരായിരുന്നു എന്നു സമ്മതിക്കുന്നില്ലേ. അതുപോലെ മലങ്കരയിലെ ക്രിസ്ത്യാനികൾ പതിനേഴാംനൂറ്റാണ്ടുവരെ ഒന്നടങ്കം കത്തോലിക്കരായിരുന്നു. റോമാസഭയിൽനിന്നും മാറിയതാണെന്നും സ്വതന്ത്ര സഭയായി നിൽക്കേണ്ടിവന്നതാണെന്നും ഇതിൽനിന്നും മനസ്സിലാക്കുന്നുണ്ടല്ലോ.

കേരളത്തിലെ യാക്കോബായ സഭയുടെ ചരിത്രം ആരംഭിക്കുന്നതു് 1653-ൽ നടന്ന കൂനൻകുരിശുസത്യത്തോടും അതേ തുടർന്നു് പന്ത്രണ്ടു് അച്ചന്മാർകൂടി ആലങ്ങാട്ടുപള്ളിയിൽവച്ചു് ഒന്നാം മാർത്തോമ്മായെ വാഴിച്ചതിനോടും കൂടിയാണു്. "അദ്ദേഹത്തെ (ഒന്നാംമാർതോമ്മായെ) മെത്രാൻവേഷംകെട്ടിച്ചതു് ക്നാനായക്കാരനായിരുന്ന കല്ലിശ്ശേരിൽ ഇട്ടിത്തൊമ്മൻ കത്തനാരായിരുന്നു........ശരിയായ കൈവെപ്പു കൂടാതെ പന്ത്രണ്ടു കശ്ശീശന്മാർ കൂടിയാണു് മാർതോമ്മായെ വാഴിച്ചതു്." രഹസ്യപേടകം പേജു് 130.

1599-ൽ കേരളത്തെ ഭരിപ്പാൻ വന്ന മെനേസിസു് മെത്രാനും അദ്ദേഹത്തെ തുടർന്നു് ഇവിടെ വന്ന ഈശോസഭാവൈദികരും കേരളത്തിലെ സുറിയാനിക്കാരെ ലത്തീൻകാരാക്കുവാൻ ശ്രമിച്ചതിൽ അവരോടുള്ള അമർഷം ഹേതുവാലത്രെ കൂനൻകുരിശുസത്യവും അതേ തുടർന്നു് ഒന്നാം മാർതോമ്മായെ വാഴിക്കലും നടന്നതു്. കൂനൻകുരിശുസത്യത്തിനും ഒന്നാംമാർതോമ്മായെ വാഴിക്കുന്നതിനും നേതൃത്വം കൊടുത്തവരിൽ പ്രധാനി ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്തനാരായിരുന്നു. ഇട്ടിത്തൊമ്മൻകത്തനാർ ഒരു ക്നാനായക്കാരനും കല്ലിശ്ശേരിപ്പള്ളി ഇടവകാംഗവും ആയിരുന്നതുകൊണ്ടു് അദ്ദേഹത്തിന്റെ സ്വാധീനവലയത്തിൽപ്പെട്ട കല്ലിശ്ശേരിപ്പള്ളിയും അന്നുണ്ടായിരുന്ന കോട്ടയം വലിയപള്ളിയിലെ ഒരു വിഭാഗം ജനങ്ങളും യാക്കോബായ ശീശ്മയിൽപ്പെട്ടുപോയി എന്നതത്രെ അതിന്റെ ചരിത്രവാസ്തവം. ഇതുനിമിത്തം കുടിയേറ്റക്കാലം തുടങ്ങി 17-ാംനൂറ്റാണ്ടുവരെ കത്തോലിക്കസഭയിൽ നിലനിന്നിരുന്ന ക്നാനായക്കാരിൽ ഒരുവിഭാഗം മാതൃസഭയായ കത്തോലിക്കാ സഭയിൽനിന്നും പിരിഞ്ഞു യാക്കോബായക്കാരായിത്തീരുന്നതിനു് ഇടയാവുകയും ചെയ്തു.

മനുഷ്യമക്കളുടെ രക്ഷയ്ക്കുവേണ്ടി ആകാശം ചായിച്ചു് ഇറങ്ങിവന്ന ദൈവപുത്രൻ സ്ഥാപിച്ച കാതോലികവും ശ്ലൈഹികവും, ഏകവും, വിശുദ്ധവുമായ കത്തോലിക്കാസഭയിൽനിന്നും നാം ഒരുകാലത്തു വഴിതെറ്റിപ്പോയി എങ്കിലും കർത്താവിന്റെ ശരീരമായ കത്തോലിക്കാസഭയിൽ–, നമ്മുടെ പിതൃഭവനത്തിൽ–തിരിച്ചുവരേണ്ടതു നമ്മുടെ ആത്മരക്ഷയ്ക്കു് അത്യാവശ്യമല്ലേ എന്നു ചിന്തിക്കേണ്ടതാണു്.

C. M. PRESS, KOTTAYAM.